# THE CHURCH WEEKLY

ചർച്ചുവീക്കിലി                    ഒററപ്രതി 13 നഃ പൈസ

| വാല്യം XI | 1957 ആഗസ്റ്റ് 11 | ലക്കം 29 |
|---|---|---|


**Thought for the week.**

In order to mould thee into entire Conformity to His will, He must have thee pliable in His hands, and this Pliability is more quickly reached by yielding in the little things than even by the greater. Thy one great desire is to follow Him fully; canst thou not say then a continual "yes" to all His sweet commands whether small or great, and trust Him to lead thee by the shortest road to thy fullest blessedness?

H. W. S.

Editorial.

## "വലിയകുളത്തിലെ കൊച്ചുതാറാവ്"

ചർച്ചുവീക്കിലിയുടെ ഒരു മുഖപ്രസംഗത്തിന് ഇങ്ങനെ വിചിത്രമായ ഒരു തലക്കെട്ട് കൊടുത്തിരിക്കുന്നതെന്താണെന്ന് വായനക്കാർ വിസ്മയിക്കുന്നുണ്ടാവാം. ഈ പംക്തികളിൽ വിദഗ്ദ്ധമായ ലേഖനസഹായങ്ങൾ ചെയ്തുകൊണ്ടിരുന്ന ബ: ഫാദർ സി. എ. എബ്രഹാം അവർകൾ എം. എ. ബി. ഡി. ബി. ലിററ്(ഓക്സൺ) റോമാസഭയിൽ ചേർന്ന വിവരം ഇതിനകം മലങ്കരസുറിയാനിസഭാംഗങ്ങൾ അറിഞ്ഞുകാണുമെന്നു വിശ്വസിക്കുന്നു. ജൂലൈമാസം 21-ാം തീയതി ഔപചാരികമായി അദ്ദേഹം റോമാ സഭയുമായി "പുനരൈക്യ"പ്പെട്ടതായി റിപ്പോർട്ടു കണ്ടു. "പുനരൈക്യ"ത്തിന് ശേഷം അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ ഒരു ഇംഗ്ലീഷ് ലേഖനം വായിക്കുവാനിടയായി. അദ്ദേഹത്തിന് സ്വതസിദ്ധമായ ആംഗല സാഹിത്യശൈലിയിൽ മധുരമനോഹരമായ രീതിയിൽ എഴുതിയിരിക്കുന്ന ആ ലേഖനം ശ്രദ്ധാപൂർവം ഞങ്ങൾ വായിച്ചു. കാർഡിനൽ ന്യൂമാൻെറ ചരിത്രപ്രസിദ്ധമായ "Apologia Pro Vita Sua" എന്ന ഗ്രന്ഥം അദ്ദേഹം റോമാസഭയിൽചേർന്നശേഷംപ്രസിദ്ധപ്പെടുത്തിയതാണ്. ബ: എബ്രഹാം അച്ചൻെറ ഈ പ്രഥമ ലേഖനത്തിൽ തൻെറ സഭാ പരിവർത്തനത്തിന് ആധാരമായ പലതും അദ്ദേഹം വിശദീകരിച്ചിരിക്കുമെന്നുള്ള പ്രതീക്ഷയിൽ ഞങ്ങൾ അതീവ താൽപ്പര്യത്തോടുകൂടിയാണ് ആ ലേഖനം വായിച്ചുനോക്കിയത്. അദ്ദേഹം ആ ലേഖനം ഉപസംഹരിച്ചിരിക്കുന്നതിങ്ങനെയാണ്: "I have chosen therefore to be a small duck in a big pond rather than remain a big one in a small pond" അതിങ്ങനെ പരിഭാഷപ്പെടുത്താം "അതുകൊണ്ട് ഞാൻ ഒരു ചെറിയ കുളത്തിലെ വലിയ താറാവായി കഴിയുന്നതിനെക്കാൾ വലിയ കുളത്തിലെ ചെറിയ താറാവായിരിക്കാൻ ഇഷ്ടപ്പെട്ടു." ചെറിയ കുളത്തിലെ ചെറിയ താറാവുകളായി കഴിയുന്നവരാണ് ആ ലേഖനത്തിന് ഈ മറുപടി എഴുതാൻ ശ്രമിക്കുന്നത്. അതുകൊണ്ട് ബ: അച്ചൻെറ മാനസിക പശ്ചാത്തലം ശരിയായി മനസ്സിലാക്കാൻ ഞങ്ങൾക്കു കഴിഞ്ഞില്ലെങ്കിൽ അതു ക്ഷന്തവ്യമാണെന്നു സമാധാനപ്പെടുന്നു. "ചെറിയ കുളത്തിലെ വലിയ താറാവാ"യിരുന്നപ്പോൾ അദ്ദേഹം എഴുതിയ ഒരു ലേഖനം ഞങ്ങൾ അന്യത്രപ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ആ ലേഖനം ചർച്ചുവീക്കിലിയുടെ മുഖപ്രസംഗമായി അദ്ദേഹം എഴുതിയതാണ്. പത്തുനാൽപ്പതുകൊല്ലങ്ങൾക്കു മുമ്പ് 'മങ്കുഴിയിലച്ചൻ' എന്ന പേരിൽ പലർക്കും സുപരിചിതനായിരുന്നദേഹം വികാരിയായിരുന്ന ഒരു ഇടവകയിൽ നടന്ന സംഭവമാണ് ഞങ്ങളുടെ സ്മരണയിൽ എത്തുന്നത്. ഇടവകാംഗങ്ങൾ തമ്മിൽ ഏതോ പ്രശ്നം സംബന്ധിച്ചു വലിയ വാശിയും വഴക്കും ഉണ്ടാകുകയും, രണ്ടു ഭാഗമായി തിരിഞ്ഞു കോടതികയറേണ്ട ഘട്ടത്തിലെത്തുകയും ചെയ്തു. ഒരു പാർട്ടിക്കാർ അച്ചനെ വന്നുകണ്ട് അന്യായംകൊടുക്കാനുള്ള ന്യായങ്ങളും പോയിൻറുകളും തയാറാക്കി കോടതിയുടെകേന്ദ്രമായിരുന്നനാലുമൈൽ അകലെയുള്ള പട്ടണത്തിലേക്കു ഒരു ദിവസം അതിരാവിലെ തിരിച്ചു. കുറച്ചുകഴിഞ്ഞു പ്രതിപക്ഷക്കാർ ഈ വിവരം അറിയാതെ അച്ചനെത്തന്നെ ആലോചനയ്ക്കും സഹായസഹകരണങ്ങൾക്കും സമീപിച്ചു. വിനോദരസികനായിരുന്ന അച്ചൻ "എടാ കപ്യാരെ ഒരു കടലാസു ഇങ്ങോട്ട് എടുക്കൂ. അന്യായം തയാറാക്കിയവന് പത്രിക തയാറാക്കാനാണോ പ്രയാസം" എന്നു പറഞ്ഞു പ്രതിപക്ഷക്കാർക്കും ആവശ്യമായ നിർദ്ദേശങ്ങൾ നൽകി അയച്ചതായിട്ടാണ് കഥ. ബ. എബ്രഹാം അച്ചൻെറ വിദഗ്ദ്ധ ഇംഗ്ലീഷ് ലേഖനത്തിന് മറുപടി അദ്ദേഹം തന്നെ ഏതാനും മാസങ്ങൾക്കു മുമ്പ് ഈ പംക്തികളിൽ എഴുതിയിരുന്നു. ആ മറുപടിയാണ് ഞങ്ങൾ അന്യത്ര ചേർത്തിരിക്കുന്നത്. ഇങ്ങനെ ഒരു പ്രശ്നത്തിൻെറ രണ്ടുവശങ്ങൾക്കും വിദഗ്ദ്ധമായ ആധാരങ്ങളും വാദങ്ങളും പറയുവാൻകഴിവുള്ള ഒരു ദേഹത്തെ റോമാസഭയ്ക്കുലഭിച്ചതിൽ ആ സമുദാ

യത്തെ അനുമോദിക്കുകയും, അങ്ങനെയുള്ള ഒരു പ്രഗത്ഭമതിയെ സ്വന്തം നിരകളിൽനിന്നു് നഷ്ടപ്പെടുവാൻ ഇടയായതിൽ മലങ്കര സുറിയാനി സഭയോടുള്ള അനുശോചനം രേഖപ്പെടുത്തുകയും ചെയ്യുന്നു.

ഇനിയും പണ്ഡിതനായ അച്ചനോടു് ഞങ്ങൾക്കു ചില കാര്യങ്ങൾ വിശദീകരിക്കുവാനുണ്ടു്. അദ്ദേഹത്തിനു് അറിഞ്ഞുകൂടാത്ത കാര്യങ്ങളല്ല. അനുസ്മരിപ്പിക്കുവാൻ മാത്രം പറയുകയാണു്. ചെറിയ കുളത്തിലെ ചെറിയ താറാവുകളായി ഞങ്ങളിൽ കുറേപ്പേർ മലങ്കര സുറിയാനി സഭയിൽ തുടർന്നു പോകുന്നതു് ഒരു കാലത്തു് "വലിയ താറാവു"കളാകുമെന്നുള്ള പ്രത്യാശയിലല്ലെന്നു ഞങ്ങളെ അടുത്തറിയാവുന്ന അദ്ദേഹം വിശ്വസിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. ചെറിയതെങ്കിലും "കുള"മാണെന്നു് അദ്ദേഹം തന്നെ സമ്മതിക്കുന്ന ഒരു പുരാതന സഭയിൽ നിന്നു് മാറുന്നതു് പുതിയതായി ചെന്നു ചേരുന്ന കുളത്തിന്റെ വലുപ്പം മാത്രം ഒരു കാരണമായിരിക്കരുതെന്നുള്ളതുകൊണ്ടാണു്. അദ്ദേഹം എഴുതിയ ഇംഗ്ലീഷുലേഖനത്തിൽ റോമാസഭ ഇതിനു മുമ്പു അവകാശപ്പെടാത്ത യാതൊരു മേന്മകളും വിവരിച്ചിട്ടില്ല. റോമാസഭ വലുതാണു്. അനേകം പുണ്യാത്മാക്കളെ സംബന്ധിച്ചു അഭിമാനം കൊള്ളാൻ ചരിത്രം അവക്കു അവകാശം നൽകിയിട്ടുണ്ടു്. സേവനപരമായ പല വൻകാര്യങ്ങളും അവർ നടത്തിയിട്ടുണ്ടു്. നടത്തികൊണ്ടിരിക്കുന്നുമുണ്ടു്. ഇവയുടെ നേരെയെല്ലാം കണ്ണടച്ചുകൊണ്ടു് റോമാ സഭയുടെ ദൂഷ്യങ്ങൾ എടുത്തുപറയാൻ ഞങ്ങൾ ഉദ്യമിക്കുകയല്ല. അതിനാവശ്യവുമില്ല. റോമിലുണ്ടായിരുന്നതുപോലെ അലക്സന്ത്രിയായിലും, കുസ്തന്തിനോസു്പോലീസിലും, അന്ത്യോഖ്യായിലുംഓരോ പാത്രിയക്കീസു് ഉണ്ടായിരുന്നുവെന്ന ചരിത്രപരമാർത്ഥം അദ്ദേഹം വിസംവദിക്കുകയില്ലല്ലോ. അങ്ങനെ ഒരേ അധികാരത്തിലും സ്ഥാനമഹിമയിലും നാലു പേരുണ്ടാകാൻ കാരണമെന്താണു്? വി. പത്രോസിന്റെ സർവാധികാരത്തിലാണു് എല്ലാ അപ്പോസ്തോലന്മാരും അവരുടെ പിൻഗാമികളും കഴിയേണ്ടതെന്നു നിർദ്ദേശിച്ചുകൊണ്ടു് മിശിഹാതമ്പുരാൻ സംഘടനാപരമായ ചില അടിസ്ഥാനങ്ങൾ ഇട്ടിരുന്നുവെന്നു് ഏതു ചരിത്രത്തെയും വേദപുസ്തകവാക്യത്തെയും ആധാരമാക്കിയാണു് ബ. അച്ചൻ വാദിക്കുന്നതു്.

"തങ്ങളിൽ വലിയവൻ ആരു്" എന്ന ഒരു വിവാദം ശ്ലീഹന്മാരുടെ ഇടയിൽ നടന്നതായി വേദപുസ്തകത്തിൽ നാം വായിക്കുന്നുണ്ടു്. പത്രോസിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു കർത്താവു് ആ പ്രശ്നപരിഹാരം നടത്തിയില്ല. നേരേമറിച്ചു മറ്റൊരു പ്രമാണമാണു് കർത്താവു് അവിടെ വിശദീകരിച്ചതു്. മറ്റൊരവസരത്തിൽ ശ്ലീഹന്മാരുടെ കാലുകൾ കഴുകി മാതൃകാപരമായി പ്രവർത്തിച്ചതു് ഈ പ്രശ്നത്തിന്റെതന്നെ ഒരു മറുപടിയായിരുന്നു. വിപുലമായ റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനനഗരിയിൽ താമസിച്ചിരുന്ന പാത്രിയക്കീസിനു പ്രതാപവും സ്വാധീനവും ഉണ്ടായിരുന്നുവെന്നും, ആ പ്രതാപം മറ്റു പാത്രിയക്കീസുമാരുടെ മേൽ അടിച്ചേൽപ്പിക്കുവാൻ ക്രിസ്തുവും അപ്പോസ്തലന്മാരും ജീവിച്ചു നൂററാണ്ടു കഴിഞ്ഞു് അനേകശതാബ്ദങ്ങൾക്കുശേഷം ഒരു റോമൻപാത്രിയക്കീസിനു തോന്നിയ ഉന്മാദമാണു് സാഹോദര്യത്തിൽ വർത്തിച്ചിരുന്ന പാത്രിയർക്കീസുമാർ തമ്മിൽ വിരുദ്ധതയുണ്ടാക്കാൻകാരണമായതെന്നും മററുമുള്ള ചരിത്രസത്യങ്ങൾ ബ. അച്ചനു് അറിയാൻ വഹിയാത്തതല്ല. കാനോനാകളിൽ പറയുന്ന മററു മൂന്നു പാത്രിയർക്കീസുമാരും ആ അവകാശവാദത്തെ ചെറുത്തു. ഒരു പാത്രിയർക്കീസെങ്കിലും റോമൻ അവകാശത്തെ വകവച്ചുകൊടുത്തെങ്കിൽ ഏതാണ്ടൊരു ന്യായം ആ അവകാശവാദത്തിനു ചിലരെങ്കിലും കണ്ടിരുന്നുവെന്നു സമ്മതിക്കാം. പന്ത്രണ്ടു് അപ്പോസ്തലന്മാർക്കും ഇപ്പോൾ ചില ക്രൈസ്തവസഭകളും ലോകവും പ്രതീക്ഷിക്കുന്നതുപോലെയുള്ള സിംഹാസനങ്ങൾ കർത്താവു കൽപ്പിച്ചുകൊടുത്തിരുന്നുവെങ്കിൽ മററു സിംഹാസനങ്ങൾ ഒക്കെ എവിടെയാണു്? തന്റെ വാത്സല്യശിഷ്യനായിരുന്ന യോഹന്നാനു് എങ്കിലും ഒരു മായാത്ത സിംഹാസനം നൽകേണ്ടതായിരുന്നു. വി. പത്രോസിന്റെ പിന്തുടർച്ചാവകാശം റോമായിൽ തെരഞ്ഞെടുക്കുന്ന ഒരു ബിഷപ്പിനാണോ എന്നു യുക്തിപൂർവം ഒന്നു ചിന്തിക്കുക. റോമൻആധിപത്യവും ഭരണവുമാണു് കർത്താവും അപ്പോസ്തലന്മാരും വിഭാവനം ചെയ്തിരുന്നതെങ്കിൽ പത്രോസു് വീരമരണം പ്രാപിച്ചപ്പോൾ അന്നു ജീവിച്ചിരുന്ന വി. യോഹന്നാനെ റോമിൽ വരുത്തി സ്ഥാനാരോഹണം ചെയ്യിക്കേണ്ടിയിരുന്നു. അങ്ങനെയൊരു കനിഷ്ഠസഹോദരാവകാശം വകവച്ചുകൊടുക്കാതെയാണോ മറ്റൊരാളെ അവിടെ അവരോധിച്ചതു്? വെറും യുക്തിക്കുവേണ്ടി വാദങ്ങൾ ഉന്നയിക്കുകയല്ല. അപ്പോസ്തലന്മാർ ക്രിസ്തുവിന്റെ സുവിശേഷം ലോകത്തിനു നൽകി. അവർ യാത്രചെയ്തു പ്രസംഗം നടത്തിയിടത്തെല്ലാം അവർ സഭകൾ സ്ഥാപിച്ചു. അന്ത്യോഖ്യയിലും, ഗ്രീസിലും, റോമായിലും, ഈജിപ്റ്റിലും, ഇൻഡ്യയിലും സഭകൾ ഉണ്ടായി. സഭ വലുതായപ്പോൾ ഭരണസൗകര്യത്തിനും സത്യോപദേശങ്ങളുടെ കാവലിനും സദാചാരനിഷ്ഠയ്ക്കുള്ള മാർഗ്ഗദർശിത്വത്തിനും ആദ്ധ്യാത്മികവരങ്ങൾക്കുള്ള കൂദാശപരമായ അനുഷ്ഠാനത്തിനും ക്രമികങ്ങളും പാത്രിയർക്കാസിംഹാസനങ്ങളും വളർന്നുവന്നു. റോമിലെ പാത്രിയർക്കീസിനുണ്ടായിരുന്ന സൗകര്യങ്ങളും, റോമൻ നിയമപാരമ്പര്യത്തിലുള്ള പരിശീലനവും മററുള്ളവർക്കില്ലായിരുന്നു. റോമൻ പാപ്പാ കൂടുതൽ ശക്തനായി. ചില പാത്രിയർക്കാസ്ഥാനങ്ങൾ ക്ഷയിച്ചു. ശക്തനായിത്തീർന്ന അദ്ദേഹംമററുള്ളവരുടെമേൽ കുതിരകയറാൻ തുടങ്ങി. അവർ പ്രതിഷേധിച്ചു. റോമൻ സാമ്രാജ്യശക്തിയും സൗകര്യങ്ങളും പല ചരിത്രസംഭവങ്ങളും മാർപ്പാപ്പായ്ക്കു് അനുകൂലസാഹചര്യങ്ങൾ സൃഷ്ടിച്ചു. കൊള്ളരുതായ്മകളുടെ ചരിത്രവും ആ സിംഹാസനത്തെ സംബന്ധിച്ചുള്ള നന്മപോലെ തന്നെ പ്രസിദ്ധിയാർജ്ജിച്ചിട്ടുണ്ടു്. അങ്ങനെ ശക്തിയും പ്രതാപവും ആർജ്ജിച്ച റോമാ പാത്രിയർക്കീസിനെ ആ കാരണങ്ങൾകൊണ്ടു മററു പാത്രിയർക്കീസന്മാർ അനുസരിക്കണമെന്നു് ആവശ്യപ്പെട്ടതിനെ അപ്പടി സ്വീകരിക്കാനുള്ള സന്നദ്ധത എന്തുകൊണ്ടോ അവർ പ്രദർശിപ്പിച്ചില്ല. മത്സരങ്ങളും വഴക്കുകളും ക്രൈസ്തവസഭയുടെ ഇരുളടഞ്ഞ ചരിത്രമാണു്. അതിനു റോമാ പാപ്പാമാർ ഒട്ടും കാരണക്കാരായിരുന്നില്ലെന്നു ബ. അച്ചൻപോലും വാദിക്കയില്ല. പ്രൊട്ടസ്റ്റന്റു സഭകൾ മാർട്ടിൻ ലൂതറിന്റെ കാലത്തിനു ശേഷം അനവധിയായി മുളച്ചുവന്നതിനു മാർട്ടിൻലൂതറിനെ മാത്രം

റോമാസഭ കുററപ്പെടുത്തും. മാർട്ടിൻ ലൂതറിനുണ്ടായിരുന്നതിൽ കൂടുതൽ ഉത്തരവാദിത്വം ആ പിരിച്ചിലുക ൾക്കു റോമാസഭയ്ക്കുണ്ടായിരുന്നു. റോമാസഭയുടെ തുടർച്ചയായുള്ള കൊള്ളരുതായ്മകളും നയങ്ങളും മാറി വന്നതു് പ്രോട്ടസ്റ്റൻറുസഭകളുടെപ്രതിഷേധങ്ങളും വെല്ലുവിളികളും കൊണ്ടാണു്. മററൊരു പ്രയോജനവും പ്രോട്ടസ്റ്റൻറുസഭകൾ മൂലം ഉണ്ടായിട്ടില്ലെങ്കിലും റോമാസഭയുടെ ശുദ്ധീകരണത്തിനു വളരെയധികം സംഭാവനകൾ അവർ നൽകിയിട്ടുണ്ടു്. പ്രോട്ടസ്റ്റൻറുസഭകളുടെ വക്കാലത്തു പറയുകയല്ല. ചരിത്രസംഭവങ്ങൾ എടുത്തു പറയുന്നവെന്നേയുള്ളു. കാലാനുസൃതമായി റോമാസഭ പുരോഗമിച്ചിട്ടുണ്ടു്. ആദിമ ശതാബ്ദങ്ങളിൽ കേൾക്കാത്ത പുതിയ ഉപദേശങ്ങളും അവർ പിന്നീടുള്ള പുരോഗമനത്തിൽ സ്വീകരിച്ചു. അവ പുരോഗതിയേയും ജീവനേയും വളർച്ചയേയും ആയിരിക്കാം പ്രദർശിപ്പിക്കുന്നതു്. എന്നാൽ പണ്ടു തമ്മിൽ പിരിയുവാൻ ഇടവന്ന പുരാതനസഭകൾ ഒന്നും പുതിയ ഉപദേശങ്ങൾ അംഗീകരിക്കേണ്ട ആവശ്യമൊ ന്യായമൊ ഇതുവരെകണ്ടില്ല. അതുവരുടെ തെററാണെന്നു റോമാസഭ പറയുമായിരിക്കും. മററു പുരാതനസഭകൾ റോമാസഭയുടെ കുററമാണെന്നും പറയും. ഈ പരസ്പരാരോപണങ്ങൾ തുടങ്ങിയിട്ടു ശതാബ്ദങ്ങൾ കഴിഞ്ഞു. ഇന്നും അവ തുടരുകയാണു്. "കൊച്ചുകുളങ്ങൾ" വലിയ കുളത്തിൽ ലയിക്കുവാനുള്ള ആഹ്വാനവും പ്രചരണവും ശക്തിയായി നടന്നുതുടങ്ങിയിട്ടു വളരെക്കാലമായി. എങ്കിലും "ചെറിയ കുളങ്ങൾ"ക്കു് അവരവരുടേതായ ഉത്തരവാദിത്വങ്ങളുണ്ടെന്നുള്ള ബോധത്തെ ആദരിച്ചുകഴിയുകയാണു്. ദൈവികമായ ഒരുദ്ദേശം ആ നിലനിൽപ്പിലുണ്ടെന്നാണു് അവരുടെ ഉത്തമവിശ്വാസം. ബ. എബ്രഹാംഅച്ചൻ പറയുന്നതുപോലെ "സ്വപ്നലോകത്തെ സഭ"യിലല്ല ഞങ്ങൾ ജീവിക്കുന്നതു്. അദ്ദേഹം വിഭാവനം ചെയ്യുന്ന "എക്യുമെനിക്കൽ" ബന്ധം ഞങ്ങളുടേതിൽ നിന്നു വിഭിന്നമാണു്. അദ്ദേഹം വീക്ഷിക്കുന്ന രീതിയിലുള്ള "പുനരൈക്യം" "വലിയ കുള" മെന്നും "ചെറിയ കുള"മെന്നും ഉള്ള വലിപ്പച്ചെറുപ്പവ്യത്യാസത്തെ ആസ്പദമാക്കിയാണു്. അങ്ങനെയുള്ള "പുനരൈക്യം" റോമാസഭ നൂററാണ്ടുകളായി നിലനിറുത്തിപ്പോരുന്നചില അസ്വീകാര്യങ്ങളായ വീക്ഷണഗതിയെ തിരുത്താൻ സഹായിക്കുന്നവയല്ല. ക്രിസ്തുവിൻെറ നാമം വഹിക്കുന്നവർ ഐക്യതയിൽ വരണം. ക്രിസ്തുവിൻെറ പ്രാർത്ഥനയും അഭിലാഷവും അതായിരുന്നു. ആ ഐക്യതയെപ്പററിയുള്ള ധാരണാവ്യത്യാസങ്ങൾ കാതലായ ചില തത്വങ്ങളെ സ്പർശിക്കുന്നവയാണു്. വിസ്തരഭയത്താൽ ആ വശം ഈ ലേഖനത്തിൽതന്നെ പ്രതിപാദിക്കുവാൻ ഞങ്ങൾ ഉദ്യമിക്കുന്നില്ല.


## ട്രാവൻകൂർ ഫോർവ്വേഡ് ബാങ്ക് (ക്ലിപ്തം)

**ഹെഡ് ആഫീസ്: കോട്ടയം**

| | |
|---|---|
| അധികൃതമൂലധനം | രൂ 50,00,000 |
| വശ്ദത്തമൂലധനം | രൂ 25,00 000 |
| നിക്ഷിപ്തമൂലധനം | രൂ 150,000 |
| കരുതൽധനം | രൂ 7,88,000 |
| പ്രവർത്തനമൂലധനം | രൂ 4,91,12000 |

[31-12-56]

ശരിയായഈടിന്മേൽ കുറഞ്ഞ കാലത്തേക്കു വയ്പ ആവശ്യമുള്ളവർ

ഞങ്ങളുടെ 47 ശാഖകളിൽ ഏതിനെയെങ്കിലും സമീപിക്കുക.

ബാങ്കിംഗ്സംബന്ധമായ എല്ലാപ്രവർത്തനങ്ങളും നടത്തിവരുന്നു

Look forward and bank
With Forward Bank.

എം. സി. മാത്യു
മാനേജിംഗ് ഡയറക്ടർ


## നവദമ്പതിമാരുടെ ഫോട്ടോകൾ

വിവാഹബന്ധത്തിൽ പ്രവേശിക്കുന്ന ക്രൈസ്തവ ദമ്പതിമാരുടെ ഫോട്ടോകൾ പ്രസിദ്ധംചെയ്യുന്നതു് ചർച്ചുവീക്കിലിയുടെ ശാഹിക പംക്തിക്കു് ഒരു ഭൂഷണമായിരിക്കുമെന്നും, സമുദായാംഗങ്ങൾ തമ്മിൽ കൂടുതൽ പരിചയപ്പെടാനും,കുടുംബബന്ധങ്ങളെപ്പററി അറിവു ലഭിക്കുവാനും സഹായിച്ചു് സാമുദായിക ബോധം വളർത്തുന്ന ഒരു അഭിലഷണീയ സംരംഭമായിരിക്കുമതെന്നും അഭിപ്രായപ്പെട്ടു പല സ്നേഹിതന്മാരും നിർദ്ദേശങ്ങൾ അയച്ചിട്ടുണ്ടു്. അങ്ങനെയുള്ള ഒരു പതിവു്ആരംഭിക്കുന്നതിനു ഞങ്ങൾക്കു സന്തോഷമാണെന്നുള്ള വിവരം മാന്യ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ബ്ലോക്കുനിർമ്മാണച്ചെലവിനും മററുമായി 12 രൂപാ ഫോട്ടോസഹിതം അയച്ചിരിക്കേണ്ടതാണു്. ചർച്ചുവീക്കിലി വരിക്കാരെയൊ അവരുടെ ഏററവുംഅടുത്ത ബന്ധുക്കളെയൊ (പുത്രൻ, പുത്രി, സഹോദരൻ, സഹോദരി എന്ന ബന്ധമാണുദ്ദേശിക്കുന്നതു്) സംബന്ധിക്കുന്ന ഫോട്ടോകൾക്കു 10 ക. അയച്ചാൽ മതിയാകുമെന്നുള്ള വിവരവും അറിയിച്ചുകൊള്ളുന്നു. അതുപോലെ ചരമഫോട്ടോ പ്രസിദ്ധം ചെയ്യുന്നതിനും സൗകര്യപ്പെടുത്തുന്നതാണെന്നുള്ള വിവരം അറിയിച്ചുകൊള്ളുന്നു.

—o—

# റോമാസഭ കൂട്ടിച്ചേർത്തിട്ടുള്ള തെററായ വിശ്വാസ പ്രഖ്യാപനങ്ങൾ

## ക്രൈസ്തവ സഭയുടെ ഐക്യത്തിനു പ്രധാന പ്രതിബന്ധം

**പാപ്പായുടെ അപ്രമാദിത്വം, ആദായ മാർഗ്ഗമായ ദണ്ഡവിമോചനം, റോമൻ കത്തോലിക്കരുടെ ധാർമ്മിക സന്മാർഗ്ഗിക അധഃപതനം, കത്തോലിക്കർക്ക അകത്തോലിക്കരോടുള്ള അക്രൈസ്തവ മനോഭാവം എന്നിവകളുടെ പരിതാപകരമായ നില**

(ഫാദർ സി. ഏ. ഏബ്രഹാം എം. ഏ. ബി. ഡി. ബിലിററ്)

[ഈയിടെ [redacted] റോമാസഭയുടെ അംഗത്വം സ്വീകരിച്ച സമർത്ഥനും പണ്ഡിതനുമായ ലേഖകൻ "അപ്രമാദിത്വമുള്ള പ്രമാദങ്ങൾ" എന്ന ശീർഷകത്തിൽ 1956 സെപ്റ്റംബർ 30-ാംനു-യിലെ ചർച്ചു വീക്കിലിയിൽ ബോധപൂർവം എഴുതിയ മുഖപ്രസംഗമാണ് ചുവടെ ചേർക്കുന്നത്. പത്രാധിപർ]

വിശ്വാസപ്രമാണത്തിൽ നാം ഏററു പറയുന്ന ഏകസഭ ലോകത്തിൽ ഇന്ന് യാഥാർത്ഥ്യമായി തീരുന്നതിന് റോമൻ കത്തോലിക്കാസഭ ഒരു വലിയ വിലങ്ങുതടി തന്നെയാണ്. ആ സഭയുടെ നേട്ടങ്ങളെയൊ ക്രിസ്തീയ സാക്ഷിയെയൊ ലോകവ്യാപ്തിയെയൊ വിഗണിച്ചുകൊണ്ടല്ല ഞങ്ങൾ ഇതു പറയുന്നത്. കിഴക്കൻ സഭകളുടെ വീക്ഷണകോണത്തിൽ സഭകളുടെ ഐക്യത്തിന് റോമാസഭ വരുത്തിയിരിക്കുന്ന ചില പ്രതിബന്ധങ്ങളെ പരാമർശിക്കുന്നതു ആവശ്യമായിരിക്കുന്നതുകൊണ്ടു ആ വശത്തെപ്പററി മാത്രം ഇവിടെ പ്രതിപാദിക്കുകയാണ്.

കിഴക്കൻ സഭകളുടെ കൂട്ടായ്മയിൽ നിന്നു റോമാസഭ വേർപെട്ട ശേഷം ആ സഭ കൂട്ടിച്ചേർത്തിട്ടുള്ള പുതിയ വിശ്വാസ പ്രഖ്യാപനങ്ങളാണ് സഭാ ഐക്യത്തിന് പ്രധാനമായ പ്രതിബന്ധമായി നിലകൊള്ളുന്നതു. 1870-ൽ പ്രഖ്യാപിക്കപ്പെട്ട "മാർ പാപ്പായുടെ അപ്രമാദിത്വ" മാണ് ഇവയിൽ പ്രധാനപ്പെട്ട ഒന്ന്. സഭയെ പഠിപ്പിക്കുന്നതിന്, ഔദ്യോഗികമായി, വിശ്വാസം സന്മാർഗ്ഗം ഇവ സംബന്ധിച്ച് മാർപാപ്പാ പ്രഖ്യാപനങ്ങൾ ചെയ്യുമ്പോൾ തെററുപഠിപ്പിക്കുന്നതിന് ദൈവം അദ്ദേഹത്തെ അനുവദിക്കുകയില്ല എന്നുള്ളതാണ് അപ്രമാദിത്വവരത്തിൻെറ അർത്ഥം. ഈ പ്രഖ്യാപനം ഉണ്ടായ കാലത്തു് അനേകം റോമൻ കത്തോലിക്കാ പണ്ഡിതന്മാർ അതിനെ എതിർത്തിരുന്നു എന്നുള്ളതു് ചരിത്ര സത്യമാണ്. ആ സഭയുടെ ഒരു വിഭാഗം പാപ്പായുടെ ആധിപത്യത്തിൽ നിന്നു വേർപെടുന്നതിനും ഇതിടയാക്കി. അപ്രമാദിത്വം അവകാശപ്പെടാവുന്ന എത്ര പ്രഖ്യാപനങ്ങൾ ഇതിനകം ഉണ്ടായിട്ടുണ്ടു് എന്നുള്ളതിനെപ്പററി റോമാ പണ്ഡിതന്മാർ തമ്മിൽ ഇന്നും അഭിപ്രായവ്യത്യാസമുണ്ടു്. മൂന്നു മുതൽ ഒൻപതു വരെ പ്രഖ്യാപനങ്ങൾ ഉണ്ടായിക്കഴിഞ്ഞു എന്നു പറയുന്നവരുണ്ടു്. കർത്താവിൻെറ എല്ലാ ശിഷ്യന്മാർക്കും അപ്രമാദിത്വവരം ഉണ്ടായിരുന്നതായി റോമാസഭ പറയുന്നു. അങ്ങനെയെങ്കിൽ റോമാസഭയുടെ തലവനു മാത്രമല്ല അപ്രമാദിത്വമുള്ളതു് എന്ന് അവർ സമ്മതിക്കേണ്ടി വരും. അപ്രമാദിത്വമുള്ള സഭാതലവന്മാരുടെ അവകാശവാദങ്ങളും പഠിപ്പിക്കലുകളും പരസ്പര വിരുദ്ധമായി വരുന്നതു് എങ്ങനെ പൊരുത്തപ്പെടുത്തും? റോമാബിഷപ്പിനുള്ള അപ്രമാദിത്വത്തിന് മാററുകൂട്ടുമെന്ന് പറയുമൊ എന്തൊ! മുകളിൽ സൂചിപ്പിച്ച പ്രകാരം മാർപ്പാപ്പായെ, തെററു പ്രഖ്യാപിക്കുന്നതിന് ദൈവം അനുവദിക്കുകയില്ലെന്നു പറയുന്നതിൻെറ അർത്ഥം സകല മനുഷ്യർക്കും ദൈവം നൽകിയിരിക്കുന്ന സ്വാതന്ത്ര്യം (free will) സഭാതലവനിൽ നിന്നു് എടുത്തുകളയുന്നു എന്നാണ്. യേശുക്രിസ്തു വെളിപ്പെടുത്തിയ ദൈവസ്വഭാവത്തിനു് ഇതു വിരുദ്ധമാണ് എന്നു പറയേണ്ടിയിരിക്കുന്നു.

ദണ്ഡവിമോചനം നൽകുന്നതിനടിസ്ഥാനമായ ഉപദേശമാണ് റോമാസഭ സ്വയമായി കൂട്ടിച്ചേർത്തിരിക്കുന്ന മറെറാരു കാര്യം. കൃപ പ്രാപിക്കുന്നതിനുതകുന്ന സ്ഥിതിയിൽ കഴിയുന്നവർക്കു് — സത്യകുമ്പസാരം നടത്തി പാപമോചനം പ്രാപിച്ചവർക്കു് —ചില പ്രാർത്ഥനകൾ ചൊല്ലുക, പുണ്യസ്ഥലങ്ങൾ സന്ദർശിക്കുക മുതലായ സുകൃതങ്ങൾക്കു് പ്രതിഫലമായി ഏതാനും നാളത്തെ ദണ്ഡവിമോചനം ബസ്പുർക്കാനായിൽ നൽകുന്നതിനു സഭയ്ക്കവകാശമുണ്ടു് എന്നാണ് ഈ ഉപദേശം. മരിച്ചുപോയവർക്കു വേണ്ടിയും ഇതുപയോഗപ്പെടുത്താം. 100 ദിവസത്തെ ദണ്ഡവിമോചനം നൽകുന്നതിന് ബിഷപ്പിനും, 200 ദിവസത്തേക്കു് ആർച്ചുബിഷപ്പിനും, 300 ദിവസത്തേക്കു് കർദ്ദിനാളിനും അതിൽ കൂടുതൽ കാലത്തേയ്ക്കു് പാപ്പായ്ക്കുമാത്രവും അധികാരമുണ്ടെന്നാണ് റോമാസഭയുടെ ക്രമീകരണം. റോമാസഭയ്ക്കു് ഈ ഉപദേശം ഒരു വലിയ ആദായമാർഗ്ഗമായി ഇന്നും നിലകൊള്ളുന്നുണ്ടു്. മരണാനന്തരമുള്ള അവസ്ഥയിൽ ലോകത്തിലേതു പോലെ ദിവസങ്ങളും മാസങ്ങളും ഉള്ളതായി കണക്കാക്കുന്നതു് പ്രത്യക്ഷത്തിൽ തന്നെ അർത്ഥശൂന്യമാണ്. സമയക്ലിപ്തങ്ങൾ ഈ ലോകത്തിനു മാത്രമുള്ളതാണ്. മനുഷ്യമനസ്സിനു പൂർണ്ണമായി ഗ്രഹിക്കാൻ സാധിക്കാത്തതായ ദൈവികരഹസ്യങ്ങളുണ്ടു്. അവയെ കണക്കും തർക്കശാസ്ത്രവും, പോലെ കൈകാര്യം ചെയ്തു് പട്ടികകളും വിലകളും നിർമ്മിക്കുന്നതു് റോമാസഭയുടെ പതിവാണ്. അതൊരു ലത്തീൻമനോഭാവമാണെന്നു പോലും പറയാം. പക്ഷെ അതു ക്രിസ്തുസഭയുടെ പ്രത്യേക ലക്ഷണമായിക്കരുതാൻ പ്രയാസമാണ്. പരിശുദ്ധന്മാരുടെ സംസർഗ്ഗത്തെപ്പററിയുള്ള

റോമാസഭയുടെ മനോഭാവം കിഴക്കൻ സഭകൾക്ക് ആശങ്ക നൽകുന്നതാണ്. വി. കന്യകമറിയാമിനെക്കുറിച്ച് 1854—ലും അതിനു ശേഷവും ഉണ്ടായിക്കൊണ്ടിരിക്കുന്ന ആത്മരക്ഷയ്ക്കാവശ്യമായ വിശ്വാസപ്രഖ്യാപനങ്ങൾ ഇക്കൂട്ടത്തിൽപെടുന്നു. പരിശുദ്ധന്മാരുടെ സംസർഗ്ഗത്തിലും പ്രാർത്ഥനയിലും —ക്രിസ്തീയ സംസർഗ്ഗത്തിന്റെ പ്രകടനം പ്രാർത്ഥനയാണ്—വിശ്വസിക്കുന്നതും, ഫാത്തിമായിലെ പ്രതിമ വിമാനമാർഗ്ഗം പ്രദർശനത്തിനുകൊണ്ടു നടക്കുന്നതും തമ്മിൽ വളരെ ദൂരമുണ്ട്. പ്രായോഗികമായി, സാധാരണ ജനങ്ങളെ സംബന്ധിച്ചിടത്തോളം അന്ധവിശ്വാസങ്ങൾക്കും ദുരാചാരങ്ങൾക്കും റോമാസഭയുടെ ഈ ഉപദേശങ്ങൾ വഴിതെളിച്ചിട്ടുണ്ട്. താത്വികമായ അവരുടെ സാധൂകരണങ്ങൾ അന്ധവിശ്വാസങ്ങളെ ഉൾക്കൊള്ളുന്നില്ലെന്നു് പറഞ്ഞേക്കാം. ഹിന്ദുക്കളുടെ വിഗ്രഹാരാധനയെക്കുറിച്ചും ഇതു പറയാവുന്നതായിരിക്കും.

റോമാസഭ കിഴക്കൻ സഭകളേക്കാൾ ലോകവ്യാപകമാണെന്നും, കൂടുതൽ സ്വാധീനശക്തി ചെലുത്തുന്നതിന് കഴിവുള്ളതാണെന്നും അവകാശപ്പെടുന്നുണ്ട്. ആ വ്യാപ്തിക്കനുസരണമായ ദോഷങ്ങളും കാണുന്നുണ്ട് എന്നുള്ളതും ഓർക്കേണ്ടതാണ്. മാൾട്ടാ, സ്പെയിൻ എന്നീ രാജ്യങ്ങളിൽ അകത്തോലിക്കരോടുള്ള കത്തോലിക്കമനോഭാവം അക്രൈസ്തവമാണെന്നു ഞങ്ങൾകരുതുന്നു. കത്തോലിക്കർ കുറവായിട്ടുള്ള രാജ്യങ്ങളിൽ ന്യൂനപക്ഷങ്ങൾക്കു വേണ്ടിയുള്ള അവരുടെ ധാർമ്മിക വാദം എത്ര ശക്തിയുള്ളതു്! പക്ഷെ, കത്തോലിക്കർ ന്യൂനപക്ഷമാണെങ്കിൽ മാത്രമെ ഈ പ്രമാണം അവർ ഓർക്കാറുള്ളു എന്നതാണ് സത്യം. കൊളംബിയാ, തെക്കെഅമേരിക്കാ എന്നീ പ്രദേശങ്ങളിൽ കത്തോലിക്കാസഭയുടെ തുടർച്ചയായ വാഴ്ചയുടെ ഫലം ഭയാനകമാണെന്നു പറയേണ്ടിയിരിക്കുന്നു. മനുഷ്യമനസ്സുകളെ കത്തോലിക്കാസഭ പൂർണ്ണമായി നിയന്ത്രിക്കുന്നതിന്റെ ഫലം ഈ രാജ്യങ്ങളിൽ കാണുന്നതുപോലെയുള്ള സാന്മാർഗ്ഗികവും ധാർമ്മികവുമായ അധ:പതനമാണെങ്കിൽ എവിടെയൊ സാരമായ തകരാറുണ്ടെന്നു് സ്പഷ്ടമാണ്. അന്തർദ്ദേശീയബന്ധങ്ങളിൽ ക്രിസ്തീയമായ മൂല്യങ്ങളെ റോമാസഭ പ്രത്യേകമായി മുറുകെ പിടിക്കുന്നു എന്നു പറയുന്നതിനും സാധിക്കുകയില്ല. ഒരുദാഹരണം മാത്രം പറയാം. അബസീനിയ ആക്രമിക്കുന്നതിന് മുസ്സോളിനി അയച്ച പട്ടാളത്തെ മാർപാപ്പാ തിരുമേനി പ്രത്യേകം അനുഗ്രഹിക്കുകയുണ്ടായി. അബിസീനിയൻ ചക്രവർത്തി കത്തോലിക്കനല്ലായിരുന്നു എന്നുള്ളതു് ഈ ഹീനകൃത്യത്തിനു് ഒരു കാരണമായിരുന്നൊ എന്തൊ!

ദൈവത്തിന്റെ സഭ ദൃശ്യമായി ഏക കൂട്ടായ്മയിൽ വരുന്നതിനു് ഇതരസഭകൾ റോമാസഭയിൽ ലയിക്കുകയല്ല റോമാസഭയുടെ വേർപാടിനുശേഷം അവർ സ്വയമായി വരുത്തിവച്ച പ്രതിബന്ധങ്ങൾ നീക്കുകയാണ് ആദ്യത്തെ പടി. സഭകളുടെ ഐക്യത്തിനു് സഭാമാററം എളുപ്പമാർഗ്ഗമായി കരുതുന്നവർ ഇതിനെപ്പററി പ്രാർത്ഥനാപൂർവ്വം ചിന്തിക്കയും ബുദ്ധിപൂർവം പഠിക്കയും ചെയ്യേണ്ടതാണ്.

(രണ്ടു സ്നേഹിതന്മാർ തുടർക്കഥ)

## അദ്ധ്യായം 24 (തുടർച്ച)

# സുരസുന്ദരി

(എം. കുര്യൻ)

ഉയരത്തിൽ കുറിയ ഒരു മനുഷ്യൻ മുറിക്കുള്ളിലേക്ക് കടന്നു വന്നു. ശരീരം കണ്ടാൽ പ്രത്യേകിച്ച് ആകർഷകമായിട്ടൊന്നും തോന്നില്ല. എന്നാൽ ആ ശിരസ്സ് രാജസഭാവം ദ്യോതിപ്പിക്കാൻ പോരുന്നതാണ്. ആഗ്നേയമായ ആ കണ്ണുകളിൽ സദാ ഒരു തിളക്കം കാണാം. അവയ്ക്കു് ആജ്ഞാശക്തിയേറിയ ഒരു വശ്യതയുണ്ട്. ലൂക്കോസിനു് വിശ്വാസം വന്നില്ല. ആഗതനെ ഒരിക്കൽകൂടി സൂക്ഷിച്ചു നോക്കി. അവ്യക്തമായ ഏതോ ഒരു ഭയം ആ യുവാവിന്റെ മനസ്സിൽ ആഞ്ഞടിച്ചു. സ്വന്തം ഇച്ഛാശക്തിയേയോ ഉദ്ദേശത്തെയോ കവച്ചു വയ്ക്കുന്നതായ എന്തോ ഒന്നിനെപ്പററി ഭയവും ആദരവും കലർന്ന ഒരു മനോഭാവം മനസ്സിനെ ആവേശിച്ചു. പെട്ടെന്ന് ഒരു മിന്നായം പോലെ ഓർമ്മയുടെ മൂടുപടം ഉതിർന്നു വീണു. ദമസ്കോസിലെ ഒരു കുന്നിൻ പുറത്തു വച്ച് ശൌൽ എന്നൊരു മനുഷ്യൻ ഉച്ചരിച്ച വാക്കുകൾ സ്മൃതിപഥത്തിലെത്തി. "ലൂക്കോസേ! നാം ഉൽകൃഷ്ടമായ ഒരു പരിപാടിയുടെ ഭാഗങ്ങളാണ്; നമുക്ക് ഇനിയും മനസ്സിലായിട്ടില്ലെങ്കിലും അനുസരിക്കാതെ നിർവാഹമില്ല"

അതേ, ആ മനുഷ്യനാണ് അതാ മുമ്പിൽ നിൽക്കുന്നതു്! സൗഹൃദയപൂർവമായ മന്ദഹാസത്തോടെ, നസ്രായനായ യേശുവിന്റെ അനുയായികൾക്ക് സാധാരണമായ ഹൃദ്യതയോടെ മുമ്പിൽ കാണപ്പെടുന്നതാണ്. തർസോസുകാരനായ ശൌൽ "ലൂക്കോസേ! നാം വീണ്ടും കണ്ടുമുട്ടുകയാണ്. പണ്ടു് ഞാൻ പറഞ്ഞതോർമ്മയുണ്ടോ?—നാം വീണ്ടും കണ്ടുമുട്ടണമെന്നുള്ളതു് ദൈവഹിതമാണെന്നു്."

അവിചാരിതമായി ശൗൽ അവിടെ പ്രത്യക്ഷപ്പെട്ടതു കണ്ടു് ലൂക്കോസ് പെട്ടെന്നു് അമ്പരന്നു പോയിരുന്നു. അതുകൊണ്ടു് ഒരു നിമിഷനേരത്തേക്ക് ആ യുവാവിന്റെ നാവനങ്ങിയില്ല. ലൂക്കോസ്സിന്റെ അമ്പരപ്പു മനസ്സിലാക്കിക്കൊണ്ടു് ശൗൽ ദയാവായ്പോടെ പറഞ്ഞു: "നിന്റെ സഹോദരന് സുഖക്കേട് വളരെ കൂടുതലാണെന്നു് അനന്യാസ് എന്നെ അറിയിക്കുകയുണ്ടായി"

ലൂക്കോസിനു് സംസാരശക്തി വീണ്ടും കിട്ടി: "ജ്യേഷ്ഠൻ മരണത്തോടടുത്തിരിക്കുന്നു. എനിക്ക് ഇനിയുമൊന്നും ചെയ്യാനില്ല"

"അങ്ങനെയെങ്കിൽ പ്രാർത്ഥിക്കാനുള്ള സമയമാണിതു്." ശൌൽ കിടക്കയ്ക്കു സമീപം മുട്ടുകുത്തി. മററുള്ളവർ അനുകരിച്ചു. ലൂക്കോസ് ചിന്തിക്കാതെ തന്നെ മുട്ടിന്മേൽ വീണു. എന്നാൽ പ്രോബസാകട്ടെ പുറകിൽ വാതായനത്തിനരികത്തേക്കു നീങ്ങി, നോക്കിനിന്നതേയുള്ളു. ശൌലിന്റെ സ്വരം പതിഞ്ഞ ദൃഢമായ പദങ്ങളെ വഹിച്ചുകൊണ്ടു പ്രവഹിച്ചു തുടങ്ങി. തികഞ്ഞ വിശ്വാസത്തോടെ ഏതോ സുഹൃത്തിനോടു അഭ്യർത്ഥിക്കുന്ന ഭാവത്തിലായിരുന്നു പ്രാർത്ഥന. മുട്ടുകുത്തി നിന്നവർ മാറി മാറി പ്രാ[illegible] തുടർന്നുകൊ

ണ്ടിരുന്നു. പ്രാർത്ഥനാമാല അങ്ങനെ നടക്കുന്ന വേളയിൽ ലൂക്കോസിനു വിചിത്രമായ ഒരനുഭവമുണ്ടായി. മററാരോ ആ മുറിയിൽ പ്രവേശിച്ചു തന്നെ പിടിച്ചു മാററി, അപ്പൊളേളാണിയസിൻെറയും ആ യുവാവിൻെറ ഭാഗധേയത്തിൻെറയും നിയന്ത്രണം കൈയേററുവെന്നുള്ള ഒരു തോന്നൽ. പ്രോബസ് തോളത്തു തട്ടിയപ്പോൾ ലൂക്കോസ് എഴുന്നേററ് സ്നേഹിതനെ അനുഗമിച്ച് അടുത്ത മുറിയിലേക്ക് പോയി. അവർ അവിടെ ഭക്ഷണമേശയുടെ അരികിലിരുന്ന് ഭക്ഷണം കഴിക്കാനാരംഭിച്ചു.

"രോഗശാന്തിക്കാരെന്നു പറയപ്പെടുന്ന ഇപ്പരിഷകൾ ചികിത്സയുടെ രംഗത്തുനിന്നു് നിന്നെ നിശേഷം പുറന്തള്ളിയെന്നതു് നീ മനസ്സിലാക്കുന്നുണ്ടോ?" പ്രോബസിൻെറ സ്വരം നിശിതമായിരുന്നു.

സ്വല്പം മുമ്പ് തനിക്കു അതേ തോന്നലുണ്ടായിയെന്ന വസ്തുത യുവാവ് വെളിപ്പെടുത്താൻ പോയില്ല. ഇത്രമാത്രം പറഞ്ഞു: "എന്നെക്കൊണ്ടു കഴിവുള്ളതെല്ലാം ഞാൻ ചെയ്തതാണ്. അതെല്ലാം ഫലശൂന്യമായി പരിണമിക്കുകയാണുണ്ടായതു്."

പ്രോബസ് വിട്ടില്ല: "വ്യാകുലതയും ക്ഷീണവും നിമിത്തം നിൻെറ കാഴ്ചക്ക് കൂർമ്മത നഷ്ടീഭവിച്ചിട്ടുണ്ട്. നീ രക്തം പുറത്തെടുത്ത ശേഷം രോഗിയിൽ വ്യക്തമായ മാററം ഞാൻ കണ്ടതല്ലേ! അപ്പൊളേളാണിയസ് രക്ഷപെടുന്നപക്ഷം, അതു നിൻെറ വൈദ്യനിപുണതകൊണ്ടായിരിക്കും, അല്ലാതെ ഏതോ ദേവനു് സ്തുതിപാടുന്ന ഇപ്പരിഷകളുടെ മന്ത്രോച്ചാരണം നിമിത്തമായിരിക്കില്ല."

"ജ്യേഷ്ഠൻ സുഖപ്പെട്ടാൽ മതി. അതിനുള്ള ബഹുമതി ആർ എടുത്താലും എനിക്കു വിരോധമില്ല."

"ശൗൽ എന്ന ആ മനുഷ്യനെ കണ്ടിട്ട് ആർക്കും വഴിമാറി കൊടുക്കുന്ന കൂട്ടത്തിലാണെന്നു തോന്നുന്നില്ല. ബഹുമതി കിട്ടേണ്ടിടത്തു നിന്ന് അതു വാങ്ങിക്കൊണ്ടു തന്നെ മാറുന്ന ലക്ഷണമാണ്." പ്രോബസ് തുടർന്നു. "നിങ്ങൾ ഇരുവരും വീണ്ടും കണ്ടുമുട്ടണമെന്നുള്ളതു് ദൈവഹിതമാണെന്ന് ആ മനുഷ്യൻ പറഞ്ഞു കേട്ടല്ലൊ. അതു വിശ്വസിക്കുന്നുണ്ടോ?"

ലൂക്കോസ് ചിന്താലീനനായി. "എനിക്കറിഞ്ഞുകൂടാ. ഏതായാലും ഞങ്ങൾ വീണ്ടും കണ്ടുമുട്ടിയിരിക്കും. അതെങ്ങനെ വിശദീകരിക്കും?"

"എന്താണു വിഷമം? തർസോസുകാരനായ ശൗൽ തൻെറ മാതൃദേശത്തെത്തി പാർക്കുന്നു. നമ്മുടെ മാർഗ്ഗം ആ പട്ടണത്തിലൂടെ കടന്നു പോകുന്നു."

"പക്ഷെ, ശൗൽ പാർക്കുന്ന തർസോസു പട്ടണത്തിൽ കടക്കുന്നതിനു സ്വല്പം മുമ്പായി മാത്രം അപ്പൊളേളാണിയസിനു സുഖക്കേടു പിടിപെട്ടതെന്തിനു്?"

"നാം യാത്രചെയ്ത പാത ആയിരം കൊല്ലമായി പിസിദിയൻ അന്ത്യോഖ്യയ്ക്കും തർസോസിനുമിടയ്ക്കും നീണ്ടുകിടക്കുന്നു. അന്ത്യോഖ്യയിലേക്കുള്ള യാത്രയിൽ നാം ആ വഴി തെരഞ്ഞെടുത്തു. പിന്നെ, ന്യൂമോണിയായുടെ കാര്യം. നല്ല കരുത്തന്മാർക്കു പോലും ആ രോഗം പിടിപെടാറുണ്ട്. അപ്പോൾ പിന്നെ ക്ഷീണിതഗാത്രനായ അപ്പൊളേളാണിയസിനെ അതു കയറിപ്പിടിച്ചതിൽ അത്ഭുതപ്പെടാനുണ്ടോ?"

"ശരിയായിരിക്കാം." ലൂക്കോസ് താടിക്കു കൈയും കൊടുത്തിരുപ്പാണ്. "എനിക്കു വലിയ ക്ഷീണം തോന്നുന്നു. ചിന്തിക്കാൻ ശക്തിയില്ല. ഏതായാലും, അപ്പൊളേളാണിയസിനെ രക്ഷിക്കാൻ കഴിയുന്ന യാതൊരു ശക്തിയെയും ഭത്സിക്കാൻ ഞാൻ തയാറില്ല. എൻെറ അഹന്തയ്ക്കു തൃപ്തി നൽകുന്നതിനുവേണ്ടി അതൊന്നും ചെയ്യുക ശരിയല്ല."

പ്രോബസ് മറുപടി പറയുന്നതിനുമുമ്പ് ശൗൽ മുറിക്കുള്ളിലേക്കു കടന്നുവന്നു. "അപ്പൊളേളാണിയസിനു കുറവുണ്ടോ?" ഉൽക്കണ്ഠയോടെ ഡോക്ടർ തെരക്കി.

ആശ്വസിപ്പിക്കുന്ന ഭാവത്തിൽ കൈ ലൂക്കോസിൻെറ തോളിൽവച്ചുകൊണ്ട് ശൗൽ പറഞ്ഞു. "മരണത്തിൽനിന്ന് നിൻെറ ജ്യേഷ്ഠനെ രക്ഷിക്കണമെന്നു ഞങ്ങൾ യേശുക്രിസ്തുവിനോടു അഭ്യർത്ഥിച്ചിട്ടുണ്ട്. അതിൽ കൂടുതലൊന്നും ആർക്കും ചെയ്യാനാവില്ല. ഇനി അകത്തുപോയി നിൻെറ വൈദ്യനൈപുണിയുടെ പ്രയോജനം രോഗിക്കു നൽകുക."

"പക്ഷേ—" ലൂക്കോസ് തൻെറ നിസ്സഹായാവസ്ഥയെപ്പററി പറയാൻ തുടങ്ങുകയായിരുന്നു. ശൗൽ യുവാവിനെ തടഞ്ഞു.

"ആരോഗ്യമുള്ളവർക്കല്ല, രോഗികൾക്കാണ് വൈദ്യൻെറ ആവശ്യമെന്ന് യേശു ശിഷ്യന്മാരോടു പറഞ്ഞിട്ടുണ്ട്. നാം, അനുവദിക്കുന്നപക്ഷം നമ്മുടെ എല്ലാ സംരംഭങ്ങളിലും നമ്മോടൊന്നിച്ചു ബുദ്ധിമുട്ടുവാൻ ദൈവം സദാ സന്നദ്ധനാണെന്നുള്ളതിൻെറ തെളിവായിട്ട് യേശു ലോകത്തിൽ അവതരിച്ചു." യുവാവിൻെറ കൈ മൃദുവായി ഒന്നു കുലുക്കിട്ട്, ശൗൽ കടന്നുപോയി.

അനന്യാസും താടിക്കാരൻ പ്രസംഗകനും രോഗിയുടെ മുറിയിൽ നിന്നു പുറത്തുവന്നു. നെയ്ത്തുകാരൻ പറഞ്ഞു. "ലൂക്കോസേ! വിഷാദിക്കേണ്ടാ. യേശുവിൻെറ അനുയായികളെ ഒരുമിച്ചു ചേർത്ത്, നിൻെറ സഹോദരനുവേണ്ടി പ്രാർത്ഥിക്കാൻ പോവുകയാണു ഞങ്ങൾ. പേടിക്കേണ്ട. ദൈവം നമ്മെ കൈവെടിയുകയില്ല."

രോഗിയുടെ കൈ സ്വന്തം കൈയിൽ കോർത്തുപിടിച്ചുകൊണ്ട്, മറിയാമ്നെ കിടക്കയുടെ വക്കത്ത് ഇരിക്കുന്നുണ്ട്. രോഗിയുടെ നാഡി ഇടിപ്പു താണിട്ടില്ല; ചുണ്ടുകളുടെ നീലനിറത്തിലും പ്രകടമായ മാററമൊന്നുമില്ല. ശ്വാസോച്ഛ്വാസം കണ്ടാൽ വിഷമം തോന്നും. ആശ നൽകാൻ പോരുന്നതായി യാതൊരു മാററവും ലൂക്കോസു കണ്ടില്ല. യുവാവിൻെറ മുഖത്തെ നിരാശ കണ്ട് മറിയാമ്നെ പറഞ്ഞു: "അങ്ങ് നിരാശപ്പെടരുതേ! അങ്ങയുടെ ജ്യേഷ്ഠൻ ജീവിക്കുമെന്ന് എൻെറ ഹൃദയം മന്ത്രിക്കുന്നു. അങ്ങയുടെ സ്നേഹിതനായ ശതാധിപൻെറ ഒരു ഭൃത്യനെ ആശയില്ലെന്നു പറഞ്ഞിട്ടും എല്ലാരും തള്ളിട്ടും, യേശു സുഖപ്പെടുത്തിയ കാര്യം ഓർമ്മിക്കുന്നില്ലേ?"

ആ ചിന്ത ലൂക്കോസിന് ആശ്വാസം ഏകിയില്ല. ഈ രീതിയിലുള്ള പലരും റോമാസൈനികക്യാമ്പിൽ കിടന്നു മരിക്കുന്നതു് ഡോക്ടർ കണ്ടിട്ടുണ്ട്. പക്ഷേ, ഇവിടെ യാതൊന്നും ചെയ്യാനില്ല; അന്ത്യത്തെ പ്രതീക്ഷിച്ചു കാത്തിരിക്കുകയേ വേണ്ടു. ആ യുവാവ്, തലയ്ക്കു കൈയും കൊടുത്ത് കിടക്കയുടെ അരികിലിരുന്നു; ഏറെത്താമസിയാതെ, ക്ഷീണാധിക്യവും ഉറക്കമിളപ്പും കാരണം ലൂക്കോസ് ഇരുന്നുകൊണ്ടുതന്നെ ഉറങ്ങിപ്പോയി.

ഏകദേശം ഒരുമണിക്കൂറോളം ഉറങ്ങിക്കാണണം. മറിയാമ്നയുടെ അട്ടഹാസം കേട്ട് യുവാവു ഞെട്ടിയുണർന്നു. എന്തുപററി? സന്തോഷത്തിൻെറ കണ്ണുനീർ പൊഴിച്ചുകൊണ്ട് ആ യുവതി കിടക്കയ്ക്കു സമീ

പ്രതിവാരപ്രഭാഷണം (TheSermon for the week)

# സാമൂഹ്യനീതിയും ദൈവരാജ്യസ്ഥാപനവും

(എം. തൊമ്മൻ ബി. ഏ. )

"നീതിക്കു വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ; അവർക്കു തൃപ്തിവരും." (മത്തായി 5:6)

സാമൂഹ്യനീതിയുടെ ആവശ്യത്തെപ്പററി ഇന്നു പ്രസംഗിക്കേണ്ട ആവശ്യമേയില്ല. അതു് ഒരടിയന്തിരാവശ്യമാണെന്നുള്ള ബോധം ലോകത്തിൽ സാർവ്വത്രികമായിട്ടുണ്ട്. ക്രിസ്ത്യാനികളായ നാം സാമൂഹ്യനീതിയിൽ അന്തർഭവിച്ചിരിക്കുന്ന കാര്യങ്ങൾ എന്തെല്ലാമാണെന്നു പ്രത്യേകം ചിന്തിക്കുവാൻ കടപ്പെട്ടവരാണു്. വ്യക്തിയുടെ സൗഭാഗ്യത്തിനും, രക്ഷയ്ക്കും അതു ഒഴിച്ചുകൂടാത്തതാണെന്നു കർത്താവു പഠിപ്പിക്കുന്നു.

അനീതിവഴിയായി സൗഭാഗ്യം കൈവരുത്തുവാൻ ശ്രമിക്കുന്ന ആളുകളുണ്ട്. ഏതുമാർഗ്ഗങ്ങൾ പ്രയോഗിച്ചായാലും വേണ്ടില്ല, തങ്ങൾക്കു കരസ്ഥമാക്കുവാൻ കഴിയുന്നത്ര ധനവും സുഖസൗകര്യങ്ങളും കരസ്ഥമാക്കി തങ്ങൾക്കായി മാത്രം സമ്പാദിച്ചുവെച്ചു് അങ്ങനെ സൗഭാഗ്യം കണ്ടെത്താമെന്നു വ്യാമോഹിക്കുന്ന ആളുകളാണു് അധികംപേരും. തങ്ങൾ ലോകമാകുന്ന ഒരു വലിയ കുടുംബത്തിലെ അംഗങ്ങളാണെന്നും, മററുള്ളവരുടെ ന്യായമായ ആവശ്യങ്ങളെ അവഗണിച്ചുകൊണ്ടുള്ള സമ്പാദ്യങ്ങൾ സൗഭാഗ്യത്തിലേക്കല്ലാ പ്രത്യുത, ഏകാന്തതയിലേക്കും ദൈവത്തിൽനിന്നും മനുഷ്യനിൽനിന്നുമുള്ള വേർപാടിലേക്കുമാണു് നയിക്കുന്നതു് എന്നും മററുമുള്ള പരമാർത്ഥങ്ങൾ അവർ വിസ്മരിച്ചുകളയുന്നു. നീതിക്കായുള്ള വിശപ്പും ദാഹവും എന്താണു്? മററുള്ളവരുടെ ന്യായമായ അവകാശങ്ങൾ വകവെച്ചു കൊടുത്താൽ മാത്രം മതിയാകയില്ല. ലോകത്തിൽ എവിടെയും എല്ലാകാര്യങ്ങളിലും നീതി നടന്നുകാണുവാനുള്ള അടങ്ങാത്ത ആഗ്രഹം നമുക്കുണ്ടാകണം. മനുഷ്യസമുദായത്തിന്റെ മുഴുവനും പാപത്തിൽ നമുക്കു പങ്കുണ്ടു്. ലോകത്തിൽ എവിടെയെങ്കിലും നടക്കുന്ന അനീതിയിൽ നമുക്കും പങ്കുണ്ടെന്നും നാമും കുററക്കാരാണെന്നും ഉള്ള ബോധം നമുക്കുണ്ടാകണം. അങ്ങനെയുള്ള ചുമതലാബോധം ഉണ്ടാകുമ്പോൾ അനീതി പരിഹരിക്കുന്നതിനായി കഴിയുന്നത്ര പ്രവർത്തിക്കുന്നതിനുള്ള സന്നദ്ധതയും നമുക്കുണ്ടാകണം. എന്നാൽ നാം പ്രവർത്തിക്കേണ്ടതു നമ്മുടെ പ്രത്യേക വിളിക്കനുസരണമായിട്ടുമാത്രമാണു്. എല്ലാവരും ഒരേ വിധത്തിൽ മുന്നിട്ടിറങ്ങി പ്രവർത്തിക്കേണ്ടതില്ല; അതു സാദ്ധ്യവുമല്ല. ചിലർ പ്രാർത്ഥനവഴിയായി മാത്രമായിരിക്കാം ഈ സേവനം അനുഷ്ഠിക്കുന്നതു്. മററുചിലർ തങ്ങളുടെ സ്വഭാവശ്രേഷ്ഠതയും ജീവിതസാക്ഷ്യവും വഴിയായിട്ടായിരിക്കാം. അനീതിയുടെ മൂലകാരണം പലപ്പോഴും മനുഷ്യരോടുള്ള അനാദരവും സ്നേഹമില്ലായ്മയും ആയിരിക്കാം. സകല മനുഷ്യരെയും ആഴമായി ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന ഒരാളുടെ സാന്നിദ്ധ്യംതന്നെ നീതിനടത്തേണ്ട ആവശ്യബോധവും അതിനുസഹായകമായ അന്തരീക്ഷവും സൃഷ്ടിക്കും. ഏതു വിധത്തിലായാലും എല്ലാവരും പ്രവർത്തിച്ചേതീരൂ.

സാമൂഹ്യനീതിക്കുള്ള ആഗ്രഹം ക്രിസ്തീയ മനസ്സാക്ഷിയുടെ ഒരു ഘടകമല്ലെന്നും സാമൂഹ്യസേവനം ക്രിസ്ത്യാനിയുടെ ആത്മീയചുമതലയുടെ പരിധിയിൽ ഉൾപ്പെടുന്നതല്ലെന്നും ചിലർ പറഞ്ഞേക്കാം. "നിന്റെ അയൽക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം" എന്നുള്ള കല്പന ജീവിതത്തിന്റെ അടിസ്ഥാന പ്രമാണങ്ങളിലൊന്നായി സ്വീകരിക്കേണ്ടവനായ ക്രിസ്ത്യാനിക്കു് സാമൂഹ്യനീതിക്കുവേണ്ടിയുള്ള പ്രവർത്തനം ഒഴിച്ചുകൂടാത്തതാണു്. ക്രിസ്തീയനീതിയും ക്രിസ്തീയസ്നേഹവും ഒന്നുതന്നെയാണെന്നു പറയാം. ക്രിസ്തീയസ്നേഹം എവിടെയുണ്ടോ അവിടെ സാമൂഹ്യനീതിക്കുള്ള അടങ്ങാത്ത ആഗ്രഹവും ഉണ്ടായിരിക്കണം. അനീതി നടമാടുന്ന ഒരു ലോകത്തിലാണു് ഇന്നു നാം ജീവിക്കുന്നതു്. അനീതിനിമിത്തം നിസ്സഹായരായ മനുഷ്യർ അനുഭവിക്കേണ്ടിവരുന്ന ദുരിതങ്ങൾ അസംഖ്യങ്ങളും അതികഠോരവുമാണു്. എവിടെയെങ്കിലും എന്തെങ്കിലും നന്മയുണ്ടെങ്കിൽ അതിനെപ്പോലും വിഴുങ്ങിക്കളയത്തക്കവണ്ണം ക്രൂരതയും സ്വാർത്ഥതയും ലോകത്തെ ആവരണം ചെയ്തു് അടക്കിഭരിക്കുന്ന ഒരു കാഴ്ചയാണു് നാം കാണുന്നതു്. നിസ്സഹായർക്കുവേണ്ടി ശബ്ദമുയർത്തുവാനും അവർക്കു നീതിപാലിച്ചുകൊടു

---

പം നിൽക്കുന്നു. അവൾ പറഞ്ഞു: "നോക്കൂ! ഒരത്ഭുതം! രോഗം അദ്ദേഹത്തെ വിട്ടോടിക്കൊണ്ടിരിക്കുന്നതു കാണുന്നില്ലേ?"

ശരിയായിരുന്നു. അപ്പോളോണിയസിന്റെ രോഗനിലയിൽ ദൃശ്യമായ മാററം പ്രകടമാണു്. സ്വല്പം മുമ്പു പനിയുടെ ചൂടുകൊണ്ടു് ഉണങ്ങി ചുട്ടുകിടന്ന ചർമ്മഭാഗങ്ങളിൽ സ്വേദകണങ്ങൾ പൊടിഞ്ഞു കാണാം. ശ്വാസോച്ഛ്വാസത്തിന്റെ വിഷമത ഒട്ടൊന്നു കുറഞ്ഞു. അധരങ്ങളിലെയും ശ്രോത്രപുടങ്ങളിലെയും നീലനിറം മങ്ങിത്തുടങ്ങി. ലൂക്കോസു നാഡിപരിശോധിച്ചു.അതിലും ഗണ്യമായ മാററമുണ്ടായിട്ടുണ്ട്.

അടുത്ത മുറിയിലിരുന്നു ഉറക്കം തൂങ്ങിക്കൊണ്ടിരുന്ന പ്രോബസ് മറിയാമ്നെയുടെ ശബ്ദം കേട്ട് വാതിൽക്കൽവന്നു എത്തിനോക്കി. മറിയാമ്നെയുടെ സന്തുഷ്ടിയാൽ തുടിക്കുന്ന വദനവും ആഹ്ളാദപ്രകടനവും ആശ്ചര്യവും നൽകുന്നതായിരുന്നു. അവിശ്വസനീയമായി എന്തോ സംഭവിച്ച ഭാവമുണ്ടു്. ഡോക്ടറുടെ കിടക്കയിലേക്കു നോക്കിയുള്ള നിൽപ്പിൽ പ്രോബസ് പുരികം ചുളിച്ചു. വാസ്തവത്തിൽ എന്താണുണ്ടായതെന്നു് അടുത്തു കാണാൻവേണ്ടി ആ മനുഷ്യൻ കിടക്കയുടെ അരികിലേക്കു അടുത്തു.

മറിയാമ്ന മുട്ടിന്മേൽ വീണു. ലൂക്കോസിനെ പിടിച്ചുവലിക്കുകയാൽ, ആ യുവാവും മുട്ടിന്മേൽ വീഴേണ്ടിവന്നു. യുവതി ചിരിച്ചും കരഞ്ഞും കൊണ്ടു്, സ്തോത്രസ്തുതികൾ നിറഞ്ഞ പ്രാർത്ഥന അർപ്പിച്ചു. ലൂക്കോസിന്റെ ഹൃദയം കൃതജ്ഞതാനിർഭരമായിരുന്നു. ആരോടാണു് സംബോധനചെയ്യുന്നതെന്നു നിശ്ചയമില്ലെങ്കിലും കൃതജ്ഞത നിറഞ്ഞ ഒരു വാക്യം ആ യുവാവിന്റെ ഹൃദയത്തിന്റെ അഗാധതയിൽനിന്നു വാക്ക്രൂപേണ ബഹിർഗ്ഗമിച്ചു: "ദൈവമോ ദേവന്മാരോ ആരായാലും വേണ്ടില്ല, എന്റെ ജ്യേഷ്ഠന്റെ ജീവനുവേണ്ടി ഞാൻ അങ്ങേയ്ക്കു കൃതജ്ഞത പറയുന്നു!"

